


## പുസ്തകനിരോധനങ്ങളുടെ ചരിത്രം

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

കാലത്തിന്റെ പോക്കിൽ മനുഷ്യൻ സിദ്ധിക്കുന്ന അനുഭവങ്ങളെയും അറിവിനെയും ആസ്പദമാക്കി നിലവിലുള്ള ആശയങ്ങളും വിചാരങ്ങളും വിശ്വാസങ്ങളും പരിഷ്ക്കരിക്കേണ്ടതു് ഒഴിച്ചു കൂടാനാവാത്ത ആവശ്യമാണു്. ചില വ്യക്തികൾക്കു് പുതിയ ആശയങ്ങൾ ആവിഷ്ക്കരിക്കുന്നതിനുള്ള ശേഷി മററുള്ളവരെ അപേക്ഷിച്ചു കൂടുതലുണ്ടു്. ദീർഘദർശികളെന്നും പ്രതിഭാശാലികളെന്നും ജീനിയസ്സുകളെന്നും അതിമാനുഷരെന്നും മററുമാണു് ഇവരെ വിവക്ഷിക്കുക. അവർ പുതിയ കാര്യങ്ങൾ എങ്ങിനെ കണ്ടെത്തുന്നു എന്നുള്ളതു് വിശദീകരിക്കുവാൻ വയ്യാത്ത പ്രശ്നമായിട്ടവശേഷിക്കുന്നു. എന്നാൽ ഇവരാരും തന്നെ ആകാശത്തു നിന്നു പൊട്ടി വീഴുന്ന വ്യക്തികളല്ല. അതുവരെയുള്ള കാലത്തിന്റെ സർഗ്ഗശക്തിയിൽ മുളച്ചു വളർന്നു പ്രഫുല്ലമായി പക്വത പ്രാപിക്കുന്ന ഉല്പന്നമാണു്.

അച്ചടിവിദ്യയുടെയും കടലാസുനിർമ്മാണത്തിന്റെയും വിധാതാക്കൾ ചൈനക്കാരാണു്. എങ്കിലും ഇവ രണ്ടിന്റെയും വിപുലമായ സാദ്ധ്യതകൾ ശരിയായ തോതിൽ കണ്ടെത്തിയതും പ്രയോജനപ്പെടുത്തിയതും, എത്രയോ നൂററാണ്ടുകൾക്കു ശേഷം, പാശ്ചാത്യരായിരുന്നു. എന്തെങ്കിലും അറിവു് കണ്ടെത്തിയതുകൊണ്ടു മാത്രമായില്ല. പുതിയ അറിവു് പ്രയോജനപ്രദമായി സ്വീകരിക്കുന്നതിന്നു് തയ്യാറാകേണ്ടതായിട്ടുണ്ടു്. അറിവു് കൈവന്ന ശേഷം അതു പ്രായോഗികമാക്കുന്നതിന്നു് കുറെ കാലം വേണ്ടി വരാറുണ്ടു്. ഈ അന്തരാളകാലത്തെ എത്രയും ചുരുക്കുന്നതിലാണു് സാമർത്ഥ്യം. പുതിയ അറിവു് പുരോഗതിയ്ക്കു് ഉതകുന്നതിന്നു് ഇതു് ആവശ്യമാണു്. പൗരസ്ത്യനാട്ടുകളിൽ ഈ അന്തരാളകാലം വലുതായി തുടരുന്നതായിട്ടാണു് കണ്ടുവരുന്നതു്. അച്ചടിവിദ്യ കണ്ടുപിടിച്ചിട്ടും, കടലാസുനിർമ്മാണരഹസ്യം അറിവായിട്ടും സമൂഹത്തിന്റെ പുരോഗതിയ്ക്കു് അവ ഉതകാതിരുന്നതു് ഇതുകൊണ്ടത്രേ.

വിപുലമായ തോതിൽ ഗ്രന്ഥരചനയും മററും നടന്നിരുന്നെങ്കിലും ആധുനികരീതിയിലുള്ള പുസ്തകനിർമ്മാണവിദ്യ നടപ്പിൽ വന്നില്ല പൗരസ്ത്യനാട്ടുകളിൽ. ബഹുജനങ്ങൾക്കു് സൗകര്യപ്രദമായി ലഭിക്കുന്ന രീതിയിൽ പുസ്തക പ്രസിദ്ധീകരണം വിപുലമാക്കിത്തീർത്തതും പാശ്ചാത്യരാണു്. ബഹുജന വിദ്യാഭ്യാസത്തിന്നു് ഇതു നൽകിയ പ്രചോദനം ചില്ലറയല്ല. പുസ്തകപ്രിയരുടെ എണ്ണം പെരുകി. മറേറതൊരു കമ്പോളസാധനത്തെയും പോലെ പുസ്തകവും വിപണിയിൽ വന്നു. മനുഷ്യരുടെ രുചിഭേദങ്ങൾ വാർത്തെടുക്കുന്നതിൽ പുസ്തകങ്ങൾക്കുള്ള സ്വാധീനം മുഖ്യമായ വസ്തുതയായി പരിണമിച്ചു. അധികാരികളുടെ നിയന്ത്രണത്തിൽ ഒതുങ്ങി നിൽക്കാത്ത ഒരു വിപുലമായ ശക്തിയാണു് ഇങ്ങനെ രൂപം കൊണ്ടതു്. അംഗീകൃതങ്ങളായ മൂല്യങ്ങളെ വെല്ലുവിളിക്കുവാൻ ഈ ശക്തിയ്ക്കു് മടിയില്ലെന്നുള്ളതാണു് അധികാരികളെ ആധിപിടിപ്പിച്ചതു്. പഴയ ചട്ടക്കൂടുകൾ തകരുമെന്നും സ്ഥാപിതതാല്പര്യങ്ങൾ അതോടു കൂടി പൊളിഞ്ഞുപോകുമെന്നും തെളിഞ്ഞു. അധികാരികൾക്കു്, അവർ ഏതു രംഗത്തുള്ളവരായാലും, അഹിതങ്ങളായ ആശയങ്ങൾ ജനതാമദ്ധ്യത്തിൽ പ്രചരിക്കുവാൻ അനുവദിക്കാതിരിക്കുകയാണു് അതിനുള്ള പോംവഴി. പ്രതിഭാശാലികളുടെ ചിന്തയിൽ ആശയങ്ങൾ രൂപം കൊള്ളുന്നതു നിയന്ത്രിക്കുവാൻ ആർക്കും കഴിയില്ലല്ലോ. എന്നാൽ അവ പ്രചരിക്കാതിരിക്കുവാൻ പലതും ചെയ്യാം. ഇതാണു് നടന്നിട്ടുള്ളതു്. സമൂഹത്തിന്നും ഭരണാധികാരികൾക്കും രാജ്യത്തിന്നും വിരുദ്ധമെന്നു വിധിച്ചാണു് ആശയപ്രചരണം എന്നും തടസ്സപ്പെടുത്തിയിട്ടുള്ളതു്.

### സ്വതന്ത്രചിന്തയെ വധിയ്ക്കുക!

മനുഷ്യർ പൊതുവെ യാഥാസ്ഥിതികരാണു്—വിശ്വാസങ്ങളുടെ കാര്യത്തിൽ പ്രത്യേകിച്ചും. പഴയതിനെ പരിത്യജിച്ചു പുതിയതിനെ തൽസ്ഥാനത്തു പ്രതിഷ്ഠിക്കുവാൻ വിമുഖത കാട്ടുന്നതു് മനുഷ്യസ്വഭാവത്തിന്റെ ഒരു പ്രത്യേകതയുമാണു്. മററു പോംവഴിയൊന്നുമില്ലെന്നു വന്നാലേ പുനഃപ്രതിഷ്ഠയ്ക്കു് മനുഷ്യർ ഒരുങ്ങൂ. ഈ മൗലികമായ സവിശേഷതയെ ചൂഷണം ചെയ്യുവാൻ അധികാരികൾ പ്രത്യേകിച്ചു് തല്പരരാണു്. പുതിയ ആശയം അവതരിപ്പിക്കുന്നവരെ ഒററപ്പെടുത്തുക, ആശയങ്ങളെ നിഹനിക്കുക. ഇതാണു് നയം.

പുതിയ ആശയങ്ങൾ പ്രചരിക്കുന്നതിന്നെതിരായി മനുഷ്യർ എടുത്ത ആദ്യത്തെ നികൃഷ്ടവും നീതിരഹിതവും നീചവുമായ നടപടി ഏററവും നാടകീയമായി ചരിത്രത്തിൽ പ്രത്യക്ഷപ്പെട്ടതു് സോക്രട്ടീസിന്റെ കാര്യത്തിലായിരുന്നു. നിരീശ്വരവാദിയെന്നും യുവജനമനസ്സുകൾ മലിനപ്പെടുത്തുന്ന ദ്രോഹിയെന്നും പ്രതിയോഗികൾ അദ്ദേഹത്തെ മുദ്രയടിച്ചു് വിചാരണ ചെയ്തു. എന്നാൽ യാഥാസ്ഥിതികരുടെ ആവശ്യം നിറവേററിയ ന്യായാധിപന്റെ വിധി ആദരിച്ചു് വിഷം കഴിക്കുവാൻ നിർബന്ധിതനായപ്പോഴും, മനുഷ്യന്റെ അല്പത്വത്തെക്കുറിച്ചു ചിന്തിച്ചു് സോക്രട്ടീസ് പുഞ്ചിരിച്ചതേയുള്ളു. കുററാരോപണം നടത്തിയ അധികാരികളെയാണു് ശാശ്വതമായി മനുഷ്യരാശി പ്രതിക്കൂട്ടിൽ നിർത്തിയിരിക്കുന്നതു്. സോക്രട്ടീസ് എന്നും സ്വതന്ത്രചിന്തയുടെ സാമ്രാജ്യത്തിലെ ചക്രവർത്തിയായി വിരാജിയ്ക്കുന്നു.

അരിസ്റ്റോഫനീസിനെപ്പോലെ പ്രശസ്തനായ ഒരു നാടകകൃത്തു് സോക്രട്ടീസിനെ നാശോന്മുഖമായ ചിന്തകൾക്കു് ഉത്തരവാദിത്വം വഹിക്കേണ്ടവരുടെ പ്രതിനിധി എന്ന നിലയിൽ ഒരു കൃതിയിൽ (Clouds—423 B.C) ചിത്രീകരിച്ചിട്ടുണ്ടെന്നുള്ളതു് വിചിത്രമായിട്ടുണ്ടു്. നിരീശ്വരവാദിയെന്നും യുവജനങ്ങളെ ദുഷിപ്പിക്കുന്നവനെന്നും ഉള്ള കുററങ്ങൾക്കു വിധേയനായി, മരണശിക്ഷ അനുഭവിക്കുവാൻ അരിസ്റ്റോഫനീസിനും ഒടുവിൽ സംഗതി വന്നു എന്ന വസ്തുത വിധിയുടെ കടുത്ത ശിക്ഷയായിട്ടേ വ്യാഖ്യാനിക്കാൻ സാധിക്കൂ!

ഭരണാധികാരികൾക്കു് അസ്വീകാര്യമായ ഒരു ഗ്രന്ഥം രചിച്ചതു കാരണം നാടുകടത്തൽശിക്ഷയ്ക്കു വിധേയനാകുവാൻ ഇടയായ ചരിത്രത്തിലെ ആദ്യത്തെ വിഖ്യാതനായ ഗ്രന്ഥകർത്താവു് ഓവിഡ് (Ovid–431 B.C–17A.D) ആണെന്നു പറയാം. റോമാ ചക്രവർത്തിയായിരുന്ന അഗസ്റ്റസ് ആണു് അദ്ദേഹത്തെ ശിക്ഷിച്ചതു്. ''പ്രണയകല'' (Ars Amator a—Art of love) എന്ന കൃതിയാണു് ഈ കുഴപ്പത്തിന്നു് ഇടവരുത്തിയതു്. ലത്തീൻ ഭാഷയിലെ അവിസ്മരണീയനായ ആ സാഹിത്യകാരൻ വിദേശത്തു കിടന്നാണു് മരിച്ചതു്! ഓവിഡിന്റെ കഥ അങ്ങിനെ കഴിഞ്ഞെങ്കിലും അദ്ദേഹത്തിന്റെ കൃതിയുടെ ദുഷ്ക്കാലം പിന്നെയും നില നിന്നു. ഓവിഡിന്റെയും ദാന്തെയുടെയും ചില കൃതികൾ പാപകരങ്ങളും കാമോദ്ദീപകങ്ങളും മനുഷ്യരിൽ ദുഷ്പ്രവണതകൾ വളർത്തുന്നവയും ആണെന്നു വിധിച്ചു് 1497-ൽ റോമിൽ അഗ്നിക്കിരയാക്കി. മാർലോ തർജ്ജമ ചെയ്തു് പ്രസിദ്ധപ്പെടുത്തിയ ഓവിഡിന്റെ ഒരു കൃതി (Elegies) കാൻർബറിയിലെ ആർച്ചു് ബിഷപ്പിന്റെ ഉത്തരവിൻ പ്രകാരം 1599-ൽ തീയിലിട്ടു! സദാചാരവിരുദ്ധപ്രവണതകളെ പ്രോത്സാഹിപ്പിക്കാതിരിക്കാനായിരുന്നത്രേ ഈ നടപടി. ആധുനികകാലത്തും ഓവിഡിന്റെ ചില കൃതികളുടെ ദുഷ്ക്കാലം അവസാനി

---

വൃന്ദാരണ്യമശേഷവും കഠിനമാം
ശോകത്തിൽ മുങ്ങീടവേ,
നിശ്ശങ്കം മധുരാപുരിയ്ക്കു ഭഗവാൻ
പെട്ടെന്നെഴുന്നള്ളിനാൻ.

15

അല്ലൽപ്പെട്ടു യശോദയാൾക്കു തല
ചുററീടാൻ തുടങ്ങീടവേ,
പുല്ലും മാമരവും മലർച്ചെടികളും
വാടാൻ തുനിഞ്ഞീടവേ,
കല്ലുംകൂടി മനസ്സലിഞ്ഞു മിഴിനീർ
വാർക്കാനൊരുങ്ങീടവേ,
തെല്ലും കൂസൽ നടിച്ചിടാതെ
ഭഗവാൻ ദൂരയ്ക്കു മണ്ടീടിനാൻ

---

ച്ചില്ല. 'പ്രണയകല' കണ്ടുകെട്ടേണ്ട കൃതിയാണെന്നാണ് 1928-ൽ അമേരിക്കയിലെ കസ്റ്റംസ് അധികാരികൾ വിധിച്ചിട്ടുള്ളത്! എന്നിരിക്കലും അതിന്റെ വില കുറഞ്ഞ പതിപ്പ് അന്നാട്ടിൽ ധാരാളം വിററഴിയുന്നുണ്ടത്രേ. പ്രസ്തുത കൃതിക്കെതിരായി 1929-ൽ പുറപ്പെടുവിച്ച നിരോധനം സാൻഫ്രാൻസിസ്കോയിൽ ഇന്നും നിലവിലിരിക്കുന്നു.

## ഡെക്കാമെറോൺ

അശ്ലീലസാഹിത്യമെന്ന് മുദ്രയടിച്ച് നിരോധനം ഏർപ്പെടുത്തിയിട്ടുള്ള ഗ്രന്ഥങ്ങൾ എത്രയാണ്! ബൊക്കാച്ചിയോ (Giovanni Boccaccio 1313—1375)യുടെ ഡെക്കാമെറോണിന്റെ കാര്യമാണ് ഓർമ്മയിൽ ഓടി വരുന്നതു്. ഫ്ളോറൻസിൽ പൊതുസ്ഥലത്തു കൊളുത്തിയ അഗ്നികുണ്ഡത്തിൽ, 1497-ൽ അതിന്റെ ഒരു കയ്യെഴുത്തുപ്രതിയും അച്ചടിച്ച കുറെ ഭാഗങ്ങളും അർപ്പിക്കപ്പെട്ടു. അതിനുശേഷം പ്രസ്തുത കൃതിയോടുള്ള സമരം ഊർജ്ജിതപ്പെട്ടു. വയസ്സുചെന്ന കാലത്ത് സ്വന്തം കഥകൾ സദാചാരവിരുദ്ധമാണെന്നു സ്വയം തള്ളിപ്പറയുവാൻ ബൊക്കാച്ചിയോ നിർബ്ബന്ധിതനായെന്ന വസ്തുതയും പറയേണ്ടതുണ്ട്. പിൽക്കാലത്ത് ചാസർ തുടങ്ങിയവർ ഡെക്കാമെറോൺ കഥകളെ പല വിധത്തിലും അനുകരിച്ചിട്ടുണ്ട്. അതു മറെറാരു കാര്യം. പോൾ മാർപ്പാപ്പ നാലാമൻ 1559-ൽ പ്രസ്തുത ഗ്രന്ഥത്തെ നിരോധിച്ച പുസ്തകപ്പട്ടികയിൽ ഉൾപ്പെടുത്തി. ഫ്രാൻസിലെ ജനസഭ 1600-ൽ ആ പുസ്തകത്തെ അധിക്ഷേപിച്ച പ്രമേയം പാസ്സാക്കി. ഇതെല്ലാം പഴയ കഥകളായി തള്ളാം. എന്നാൽ ഇരുപതാം നൂററാണ്ടിലെ കാര്യമോ? അമേരിക്കയിലെ സിൻസിനാററിയിലെ പോസ്റ്റൽ അധികാരികൾ, വളരെ പരിഷ്ക്കരിച്ച മയപ്പെടുത്തി പ്രസിദ്ധപ്പെടുത്തിയ ഡെക്കാമെറോണിന്റെ പ്രതികൾ 1922-ൽ പിടിച്ചെടുത്തു. അതു വില്പന നടത്തിയ പുസ്തകശാലക്കാരന് അവിടത്തെ ഡിസ്ട്രിക്ട് ജഡ്ജി ആയിരം ഡോളർ ശിക്ഷ നൽകി. ഈ പുസ്തകത്തിന്റെ മേലുള്ള നിരോധനം ചുങ്കം അധികാരികൾ നീക്കിയതു് 1931-ൽ ആണ്. എങ്കിലും അമേരിക്കയിൽ ചില സംസ്ഥാനങ്ങളിൽ നിരോധനം ഇന്നും നിലവിലുണ്ട്.

തീയിൽ ഇടുന്നതിന് വിധിക്കപ്പെട്ടിട്ടുള്ള ഏററവും അധികം കൃതികളുടെ കർത്താവെന്ന ബഹുമതിക്ക് അർഹനായിട്ടുള്ളതു് വോൾട്ടയർ (1694–1778) ആണെന്നു തോന്നുന്നു. മനുഷ്യരാശിയെ നന്മയിലേയ്ക്കും മാനസികമായ സ്വാതന്ത്ര്യത്തിലേയ്ക്കും നയിക്കുവാൻ ശ്രമിക്കുകയും, അതിനു വേണ്ടി ബൃഹത്തായ സംഭാവനകൾ നൽകുകയും ചെയ്തതു് കണക്കിലെടുത്തിട്ടു വേണം അദ്ദേഹത്തോട് ഈ വിധത്തിൽ മനുഷ്യൻ 'നന്ദി' പ്രകടിപ്പിച്ചിട്ടുള്ളതിനെപ്പററി വിലയിരുത്താൻ. എല്ലാ രാജ്യക്കാരും അവരവരുടെ സംഭാവന ഈ ചിന്തകനെതിരായി പ്രത്യക്ഷമായോ പരോക്ഷമായോ നൽകിയിട്ടുമുണ്ട്. ഫ്റാൻസിലെ സർക്കാരും പള്ളിയും ഓരോ അവസരത്തിൽ അതിനു് നേതൃത്വം നൽകി. ഇതുകൊണ്ട് അദ്ദേഹം അനുഭവിക്കേണ്ടിവന്ന ദുരിതത്തിന്റെ കഥ പറയുമ്പോൾ വോൾട്ടയറുടെ ജീവചരിത്രം മുഴുവൻ വ്യക്തമാകും. സ്വാതന്ത്ര്യചിന്തകനെന്നും വിശ്വസാഹിത്യകാരനെന്നും, സർവ്വോപരി ബഹുമാന്യനായ മനുഷ്യസ്നേഹിയെന്നും വിശേഷിപ്പിക്കാറുള്ള വോൾട്ടയറിന്റെ ''കാൻഡീഡ്'' (Candide 1750) എന്ന പുസ്തകം അശ്ലീലമാണെന്ന്, അതിന്റെ പ്രസിദ്ധീകരണം കഴിഞ്ഞ് 170 വർഷങ്ങൾക്കു ശേഷം അമേരിക്കയിലെ കസ്റ്റംസ് അധികാരികൾ കണ്ടെത്തി. വിശ്വസാഹിത്യത്തിലേയ്ക്ക് ഫ്റഞ്ചുഭാഷയുടെ മികച്ച സംഭാവനയെന്ന നിലയിൽ, ആ ഗ്രന്ഥം ഏതെല്ലാം നാടുകളിൽ എത്രയോ സർവ്വകലാശാലകളിൽ പാഠപുസ്തകമായിത്തീർന്നിട്ടുണ്ട്! അമേരിക്കയിലെ തന്നെ ഹാർവാർഡ് സർവ്വകലാശാലയിൽ പാഠപുസ്തകമായിരുന്ന കാലത്താണ് പുസ്തകം ഇറക്കുമതി ചെയ്തുകൂടാ എന്നു വിലക്കിയതു്. ന്യൂയോർക്കിലെ പ്രസിദ്ധരായ ഒരു പ്രസാധകക്കമ്പനിയുടെ പുസ്തകവിലവിവരപ്പട്ടികയിൽ, 'കാൻഡീഡ്' ഉൾപ്പെടുത്തി പരസ്യപ്പെടുത്തിയപ്പോൾ, അശ്ലീലഗ്രന്ഥമായതിനാൽ വിതരണയോഗ്യമല്ലെന്നും, പുസ്തകം പിൻവലിക്കേണ്ടതാണെന്നും അധികാരികൾ അവരെ അറിയിച്ചു. ഇതു് 1944-ൽ നടന്ന കാര്യമാണ്! നിരോധനത്തെ എത്ര പേർ മാനിക്കുന്നുണ്ടെന്ന് അറിവില്ല. വോൾട്ടയറിന്റെ തത്വചിന്താപരങ്ങളായ എല്ലാ ഗ്രന്ഥങ്ങളും 1935-ൽ റഷ്യയിൽ നിരോധിക്കുകയുണ്ടായി.

## സാഹിത്യം കോടതിയിൽ

വോൾട്ടയറെപ്പോലെ മനുഷ്യരാശിക്കു വഴികാട്ടിയായിത്തീർന്നിട്ടുള്ള മറെറാരു മഹാനാണല്ലോ റൂസോ (1712–1778). അദ്ദേഹത്തിന്റെ 'എമിലി'' പ്രസിദ്ധീകരിച്ച കൊല്ലം (1762) തന്നെ പാരീസിലെ പാർലമെന്റ്, പ്രസ്തുത കൃതി വലിച്ചുകീറി അഗ്നിക്കിരയാക്കേണ്ടതാണെന്നു വിധിക്കുകയുണ്ടായി. ഗ്രന്ഥകാരനെതിരായി ആർച്ച് ബിഷപ്പ് ഒരു ഇടയലേഖനവും പുറപ്പെടുവിച്ചു. റൂസോയുടെ കൃതികൾ മിക്കതും പള്ളി നിരോധിച്ചിട്ടുള്ള പുസ്തകപ്പട്ടികയിൽ കാണാം. പൊതുജനങ്ങളുടെ സന്മാർഗ്ഗജീവിതത്തിന്നു് ക്ഷതം വരുത്തുമെന്നു വിധിച്ച് റൂസോയുടെ 'കുമ്പസാരം' (Confessions) 1929-ൽ അമേരിക്കയിൽ കർശനമായി നിരോധിക്കുകയുണ്ടായി.

വിശ്വസാഹിത്യഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ പെടുന്ന 'മാഡം ബോവറി' പ്രസിദ്ധപ്പെടുത്തിയ കാലത്ത് അതിന്റെ കർത്താവായ ഫ്ളാബേറിനെ(1821–1880) അധികാരികൾ കോടതി കയററി. അവഹേളനാർഹമായ കൃതിയാണ് അതെന്ന വാദം കോടതിയിൽ നിലനിന്നില്ല. അസ്വീകാര്യങ്ങളായ ഗ്രന്ഥങ്ങളുടെ പട്ടികയിൽ പള്ളിക്കാർ അതിനെ പെടുത്തിയിരിക്കുന്നു. അമേരിക്കയിലെ സൽസാഹിത്യസമിതിക്കാർ ചീത്തപുസ്തകപ്പട്ടികയിൽ തന്നെയാണ് ആ കൃതി ഉൾപ്പെടുത്തിയിട്ടുള്ളത്. പിൽക്കാലത്ത് മോപ്പസാംഗിന്റെ (1850–1893) ജന്മനാടായ ഫ്റാൻസിൽ ഇതേ അനുഭവം തന്നെ ഉണ്ടായി. ചെറുകഥാ സാഹിത്യത്തിൽ സമുന്നതസ്ഥാനം എല്ലാവരും അംഗീകരിച്ചു കൊടുത്തിട്ടുള്ള ഈ സാഹിത്യനായകന്റെ പല ഗ്രന്ഥങ്ങൾക്കും 'ഔദ്യോഗിക'വിലക്ക്' ഇന്നും അവസാനിച്ചിട്ടില്ല.

കാമോദ്ദീപകങ്ങളെന്നു പറഞ്ഞ് ജോർജ്ജ് മൂറിന്റെ ആറു കൃതികൾ നിരോധനവിധേയങ്ങളായിത്തീർന്നിട്ടുണ്ട്. സെൻസർ തന്റെ കൃതികൾ ഭൂമുഖത്തു നിന്നു തുടച്ചുമാററി കളഞ്ഞാലും വസന്തർത്തുവും കുളിർകാററും യുവഹൃദയങ്ങളിൽ കാമാസക്തിയും കോമളചിന്തകളും ഉണർത്തിവിടുവാൻ അവശേഷിക്കുന്നതാണെന്നു് മാത്രമായിരുന്നു മൂറിന്റെ പ്രതികരണം.

കാസനോവയുടെ (1725–1798) സ്മരണകൾ, അദ്ദേഹം രചിച്ച രൂപത്തിൽ പ്രസിദ്ധീകൃതമായതു് ഇരുപതാം നൂററാണ്ടിൽ മാത്രമാണ്. പതിനെട്ടാം നൂററാണ്ടിലെ ആചാരങ്ങളുടേയും ഉപചാരമര്യാദകളുടെയും ഒരു മഹാസമാഹാരമെന്നു് വിവരിക്കാറുള്ള കൃതിയാണ് 'സ്മരണകൾ'. വളരെ പരിഷ്ക്കരിച്ച പതിപ്പുപോലും നിരോധിക്കപ്പെട്ടിട്ടുള്ള കൃതികളുടെ പട്ടികയിൽ പള്ളിക്കാർ 1834-ൽ ഉൾപ്പെടുത്തുകയുണ്ടായി. അയർലണ്ടിൽ ഇന്നും 'കാസനോവ'യ്ക്കു പ്രവേശനമില്ല. ഭേദഗതി വരുത്താത്ത പതിപ്പ് അമേരിക്കയിൽ പ്രസിദ്ധപ്പെടുത്തിയതു് 1929-ൽ ആണ്. ഹാവലോക്ക് എല്ലീസിന്റെ ആസ്വാദനത്തോടുകൂടി പുറത്തു വന്ന പ്രസ്തുത ഗ്രന്ഥം ഇന്നും ധാരാളം വിററഴിഞ്ഞു വരുന്നുണ്ട്. എങ്കിലും അമേരിക്കയിലെ ചില സംസ്ഥാനങ്ങളിൽ ഇപ്പോഴും അതു കടത്തിക്കൂടാ എന്നാണ് അറിയുന്നതു്.

## വഷളന്മാരുടെ പട്ടിക

ഗോയ്ഥേയുടെ പ്രഖ്യാതമായ ''ഫൗസ്റ്റ്'' ബർലിനിൽ അവതരിപ്പിക്കുന്നതിനു് അനുവാദം കൊടുത്തതു്, അതിലെ ''അപകട''ഭാഗങ്ങൾ നീക്കം ചെയ്തു എന്നു് അധികാരികൾ ഉറപ്പു വരുത്തിയശേഷമാണ്. അദ്ദേഹത്തിന്റെ ''വെർതറുടെ ദുഃഖങ്ങൾ'' ഡന്മാർക്കിൽ വിതരണം നടത്തുന്നതിനെതിരായി ലൂതേറിയൻ അധികാരികൾ 1776-ൽ കർശനമായി നടപടികളെടുത്തിരുന്നു. ഗോയ്ഥേ ഇന്നും സ്പെയിനിൽ വഷളന്മാരായ ഗ്രന്ഥകാരന്മാരുടെ ലിസ്റ്റിൽ കഴിയുകയാണ്! അദ്ദേഹത്തിന്റെ കൃതികളൊന്നും ആ രാജ്യത്ത് കടത്തിക്കൂടെന്നു് 1939-ൽ കർശനമായി നിരോധിച്ചു.

എമിലി സോള (1840–1902)യുടെ പുസ്തകങ്ങൾ ഇംഗ്ളണ്ടിൽ 1888-ൽ പ്രസിദ്ധീകരിച്ച പ്രസാധകനു്, പുസ്തകങ്ങളിൽ വേണ്ടുവോളം മാററം വരുത്തിയിരുന്നിട്ടുകൂടി, ജയിൽശിക്ഷ അനുഭവിക്കേണ്ടിവന്നു. വിക്ടോറിയൻ സമുദായത്തിനു് പൊറുപ്പിക്കാനാവാത്ത കാര്യങ്ങളായിരുന്നു അതിൽ അടങ്ങിയിരുന്നതു്. സോളയെപ്പററി ഒരവസരത്തിൽ അനാടോൾ ഫ്റാൻസ് പറഞ്ഞ കാര്യം ഇന്നു നാം വായിക്കുമ്പോൾ അൽഭുതത്തേക്കാൾ അനുകമ്പ തോന്നും—'' അയാളുടെ കൃതികൾ തിന്മകളാണ് ഒരിക്കലും ജനിക്കാതിരുന്നെങ്കിൽ നന്നായിരുന്നു എന്നു് കരുതേണ്ടവരുടെ കൂട്ടത്തിൽ ഉൾപ്പെടുത്തേണ്ട ആളാണ് അയാൾ'' അയർലണ്ടിൽ ഇന്നും സോളയുടെ കൃതികൾ വിൽക്കാൻ അനുവാദമില്ല. അമേരിക്കയിലെ സൽസാഹിത്യസമിതിക്കാർ 'നാനാ'യെ ഇന്നും നിരോധിച്ചിട്ടുണ്ട്.

## ജോയ്സ്

ഈ നൂററാണ്ടിൽ പുതിയ ചക്രവാളങ്ങൾ സാഹിത്യത്തിൽ സംവിധാനം ചെയ്ത ധിഷണാശാലിയെന്നു വിശേഷിപ്പിക്കപ്പെടാ

ള്ള ജെയിംസ് ജോയിസിന്റെ (1882–1941) പ്രമുഖ കൃതികളിലൊന്നായ ''യൂലിസ്സെസി'' (Ulysses) ന്റെ പേരിൽ ഉദ്വേഗജനകമായ ഒരു കേസ് നടന്നിട്ടുണ്ട്. 1918–ൽ ഈ നോവൽ തുടർച്ചയായി പ്രസിദ്ധീകരിച്ചു തുടങ്ങിയ മാസിക പോസ്റ്റൽ അധികാരികൾ ചുട്ടുകയുണ്ടായി. പ്രാതികൂല്യങ്ങൾ പലതും നേരിട്ടിരുന്നെങ്കിലും പുസ്തകത്തിന്റെ കോപ്പികൾ കള്ളക്കടത്തായി ധാരാളം വിററു വന്നു. ആവശ്യക്കാരെ തൃപ്തിപ്പെടുത്തുവാൻ വ്യാജനിർമ്മിതങ്ങളായ പതിപ്പുകളാണ് പ്രചരിച്ചത്. ന്യൂയോർക്കിൽ നടന്ന ലേലത്തിൽ യൂലിസ്സെസിന്റെ കയ്യെഴുത്തു പ്രതി 1975 ഡോളറിനാണ് പോയതെന്നു പറയുമ്പോൾ പ്രസ്തുത കൃതിയോടുണ്ടായിരുന്ന താല്പര്യം ഊഹിക്കാം. അശ്ലീല ഗ്രന്ഥമെന്ന നിലയിൽ ചുങ്കം അധികാരികൾ പുസ്തകം 1930–ൽ പിടിച്ചെടുത്തു. 1933–ൽ ഉണ്ടായ കോടതി വിധി അശ്ലീല സാഹിത്യത്തെ സംബന്ധിച്ച ന്യായവിധികളിൽ പ്രമുഖമായ ഒന്നായിട്ടാണ് ഇന്നും കണക്കാക്കി വരുന്നത്. അശ്ലീലത്തെ ചൂഷണം ചെയ്ത് മുതല്ല നേടുവാൻ മനഃപൂർവ്വം ലക്ഷ്യം വച്ചാണോ കഥാകാരൻ കൃതി ചമച്ചിട്ടുള്ളത് എന്നു് തീരുമാനിക്കേണ്ടത് ആവശ്യമാണെന്നു് ജഡ്ജി അഭിപ്രായപ്പെട്ടു. അസാധാരണമായ ആർജ്ജവത്തോടെ കാര്യങ്ങൾ ജോയ്സ് അവതരിപ്പിച്ചിട്ടുണ്ട്. എന്നാൽ പ്രതിപാദനത്തിൽ ഭോഗാസക്തനായ വ്യക്തിയുടെ കാഴ്ചപ്പാട് കണ്ടെത്തുവാൻ ന്യായാധിപനു കഴിഞ്ഞില്ല. സാധാരണമായി അശുദ്ധമെന്നു പരിഗണിക്കപ്പെടുന്ന അനവധി വാക്കുകൾ, കൃതിയിൽ കാണാം.

എങ്കിലും വൃത്തികേട് വൃത്തികേടിനു വേണ്ടി മാത്രം അതിൽ ഉൾക്കൊള്ളിച്ചു എന്നു അദ്ദേഹം കരുതുന്നില്ല. ചുരുക്കത്തിൽ അത് ഒരു അശ്ലീല ഗ്രന്ഥമല്ല എന്ന തീരുമാനത്തിലാണ് ന്യായാധിപൻ ചെന്നെത്തിയത്. വാക്കുകളെ കരുക്കളായി കൈകാര്യം ചെയ്യുന്ന ഒരു കലാകാരൻ മാത്രമാണ് ജോയ്സ് എന്ന എഴുത്തുകാരൻ. യൂറോപ്പിലുള്ള പട്ടണങ്ങളിലെ മദ്ധ്യവർഗ്ഗത്തിൽ പെടുന്നവരിൽ താഴേക്കിടയിൽ നിൽക്കുന്ന മനുഷ്യരുടെ യഥാതഥചിത്രം, ജോയിസിന്റെ കൃതിയിൽക്കൂടി കാണുവാൻ നിയമ തടസ്സമൊന്നുമില്ലെന്നു് ന്യായാധിപൻ വ്യക്തമാക്കി. കോടതികളെ സംബന്ധിച്ചിടത്തോളം, അശ്ലീലത്തിന്റെ നിർവ്വചനം, ലൈംഗികാവേശമുളവാക്കുന്നതോ, അശുദ്ധങ്ങളും കാമാർത്തിയുള്ളതും ആയ കാര്യങ്ങളിലേക്ക് നയിക്കുന്നതോ, അത്തരം പ്രവണതകൾ ഉളവാക്കുന്നതോ ആയ കാര്യങ്ങൾ ആണ്. നിരീക്ഷണത്തിലും അവതരണത്തിലും നവീനമായ ഒരു ശൈലി സംവിധാനം ചെയ്യുന്നതിന്നുള്ള ആത്മാർത്ഥവും ഗൗരവപൂർവ്വവുമായ ഒരു പരിശ്രമമാണ് ജോയ്സിന്റെ സാഹിത്യ കൃതി. അതിലെ ചില ഭാഗങ്ങൾ വികാരലോലരായ വ്യക്തികൾക്ക് അല്പം കൂടിയ ഡോസുകൾ ഉണ്ടായിരിക്കും. എന്നിരുന്നാലും, ജഡ്ജിയുടെ സുചിന്തിതമായ അഭിപ്രായം പല സ്ഥലങ്ങളിലും പുസ്തകം വാജീകരണ മരുന്നായി തീരുന്നില്ലെന്നായിരുന്നു. എങ്കിലും പ്രസ്തുത കൃതി ഇറക്കുമതി ചെയ്യുന്നത് നിരോധിച്ച രാജ്യങ്ങളുടെ പട്ടികയിൽ കാനഡയും, ജോയ്സിന്റെ ജന്മനാടായ അയർലണ്ടും ഉൾപ്പെടുന്നു. രോഷം പ്രദർശിപ്പിച്ചതിൽ ഇംഗ്ലണ്ടും പിന്നിലല്ല!

ഇരുപതാം നൂററാണ്ടിലെ ഏററവും ചൈതന്യമുള്ള നോവലെഴുത്തുകാരിൽ ഒരാളെന്നും, മികച്ച കവികളിൽ ഒരാളെന്നും പ്രഗൽഭരായ നിരൂപകന്മാർ വിധിച്ചിട്ടുള്ള ഡി. എച്ച്. ലോറൻസി (1885–1930) ന്റെ സാഹിത്യസൃഷ്ടികളിൽ പലതും ഉളവാക്കിയിട്ടുള്ള കോളിളക്കങ്ങൾ നിരവധിയാണ്. 'ലേഡി ചാററർലീസ് ലവർ' കേസ് ലോകപ്രസിദ്ധിയാർജ്ജിച്ചു. അശ്ലീലം എന്നു വിധിച്ച് ലോറൻസിനെ നിരോധിച്ചിട്ടുള്ള നാടകം ഒന്നും രണ്ടുമല്ല എന്നു മാത്രമേ ഇവിടെ സൂചിപ്പിക്കുന്നുള്ളു.

## ബഹുമതിയും നിരോധവും

സാഹിത്യത്തിൽ നോബൽ സമ്മാനം നേടിയിട്ടുള്ള ഗ്രന്ഥകാരന്മാർക്ക് ലോകത്തിലാകെ അംഗീകാരം അനുവദിച്ചു കിട്ടുന്നുണ്ടല്ലോ. സാഹിത്യത്തിൽ ബൃഹത്തായ സംഭാവനകൾ നൽകി കരുത്തു കാണിച്ചിട്ടുള്ളവർക്കു മാത്രമേ ഈ പാരിതോഷികം കിട്ടിയിട്ടുള്ളു. അവരെല്ലാം അത്യന്തം ശ്രദ്ധേയരായ വ്യക്തികളുമാണ്. സത്യം ഇതൊക്കെയാണെങ്കിലും നോബെൽ സമ്മാനം നേടിയിട്ടുള്ളവരുടെ എത്ര കൃതികളാണ് കാലാകാലങ്ങളിൽ നിരോധനത്തിന്നു് വിധേയമായിട്ടുള്ളത്. കറയില്ലാത്ത ഇംഗ്ലീഷുകാരനെന്നു സ്വയം ഉൽഘോഷിച്ചിട്ടുള്ള വ്യക്തിയും സാമ്രാജ്യത്വത്തിന്റെ പതാക സകല സമയത്തും ഉയർത്തിപ്പിടിച്ചിട്ടുള്ളയാളും, മനുഷ്യരാശിയെ മുഴുവൻ പരിഷ്ക്കരിച്ചെടുക്കുവാൻ അവതരിച്ചിട്ടുള്ളവരാണ് വെള്ളക്കാരെന്നു് വിശ്വസിച്ചിരുന്ന ദേഹവും ആണല്ലോ കിപ്ലിംഗ് (Rudyard Kipling—1865–1936). ഇംഗ്ലീഷുകാരോട് അദ്ദേഹത്തിന്നുള്ള കൂറ് എത്രയെന്നു പറയേണ്ടതായിട്ടില്ല. എങ്കിലും അദ്ദേഹത്തിന്റെ ഒരു കൃതി ഔദ്യോഗിക രഹസ്യങ്ങൾ വെളിപ്പെടുത്തുന്നുണ്ടെന്നു പറഞ്ഞ്, ഇംഗ്ലണ്ടിലെ അധികാരികൾ 1898–ൽ നിരോധിക്കുകയുണ്ടായി. മേറർലിങ്കിന്റെ ഒരു നാടകം (Monna Vanna) 1909–ൽ നിരോധന വിധേയമായി. പള്ളിയധികാരികളുടെ വിലക്കുപട്ടികയിൽ അദ്ദേഹത്തിന്റെ മറെറാരു കൃതിയും കാണാനുണ്ട്. അദ്ദേഹത്തിന്റെ കൃതികൾ റഷ്യയിലെ അപൂർവ്വം ഗ്രന്ഥശാലകളിലേ അനുവദിച്ചിട്ടുള്ളു. ഷായുടെ പ്രസിദ്ധ നാടകം മിസ്സിസ് വാറൻസ് പ്രൊഫെഷൻ രംഗത്ത് അവതരിപ്പിക്കുന്നതിന്നു് എത്ര പ്രയാസങ്ങളാണ് തരണം ചെയ്യേണ്ടി വന്നത്! ന്യൂയോർക്കിൽ രംഗത്ത് അവതരിപ്പിച്ച് പുളിററ്സർ സമ്മാനം നേടിയ ഓനീലിന്റെ (1888–1953) ഒരു നാടകം (Strange Interlued) അമേരിക്കയിലെ തന്നെ ബോസ്റ്റനിൽ നടത്തുവാൻ അവിടത്തെ മേയർ അനുവദിച്ചില്ല! ആൻന്ദ്രേഴീദിന്റെ ഒരു കൃതി (If it die) അശ്ലീലമാണെന്നു പറഞ്ഞ് ന്യൂയോർക്കിലെ അധികാരികൾ തടഞ്ഞു. എന്നാൽ സമ്പൂർണ്ണ രൂപത്തിൽ പരിശോധിച്ചാൽ അത് അശ്ലീലമല്ലെന്നു് ന്യായാധിപൻ വിധിച്ചു! എങ്കിലും അയർലണ്ടിൽ അതു നിരോധിച്ചു. കമ്യൂണിസ്റ്റ് പാർട്ടിയുമായുണ്ടായ അഭിപ്രായ ഭിന്നതകൾ ശേഷം റഷ്യയിൽ അദ്ദേഹത്തിന്റെ കൃതികൾക്കു സ്ഥാനമില്ലാതായി. എല്ലാ കൃതികളും പള്ളി പ്രമാണികൾ നിരോധിച്ചിരിക്കുകയാണ്. ഫാക്നറുടെ (William Faulkner) ചില കൃതികൾ അമേരിക്കയിലെ സൽസാഹിത്യ സമിതിക്കാർ വായനക്ക് അംഗീകരിച്ചിട്ടില്ല. അയർലണ്ടിലും ഇതുപോലെയുള്ള നിരോധനം കല്പിച്ചിരിക്കുന്നു. ഹെമിംഗ്വേയുടെ പ്രശസ്തകൃതികളിൽ ഒന്നായ ''ആയുധങ്ങളോട് വിട'' (Farewall to Arms) ഇററലിയിൽ നിരോധിച്ചിരുന്നു. അതിന്നുള്ള കാരണമാണ് വിശേഷം. ഒരു യുദ്ധക്കളത്തിൽ നിന്നുള്ള ഇററാലിയൻ പിൻമാററത്തിന്റെ വിവരണം വേദനാജനകമാംവണ്ണം സത്യസന്ധമാണത്രേ. മറെറാരു കൃതി (The Sun Also Arises) 1930–ൽ ബോസ്റ്റനിൽ നിരോധിച്ചു. നാസിഭരണകാലത്ത് ഹെമിംഗ്വേയുടെ പുസ്തകങ്ങൾ ജർമ്മനിയിൽ അനുവദിച്ചിരുന്നില്ല. കടത്തിക്കൊണ്ടു ചെന്നിട്ടുള്ളവ അഗ്നിക്കിരയാക്കുകയും ചെയ്തിട്ടുണ്ട്. ലോകസാഹിത്യത്തിലെ പല മികച്ച ഗ്രന്ഥങ്ങളും ഇന്നും വത്തിക്കാൻ വിലക്കിയ ഗ്രന്ഥങ്ങളുടെ പട്ടികയിൽ കിടക്കുന്നുണ്ടെന്നും കൂട്ടത്തിൽ പറയട്ടെ.

പുസ്തകം നിരോധിക്കുന്നവരുടെ അസഹിഷ്ണതാമനോഭാവം അത്യന്തം അന്തഃസാരശൂന്യവും പരിഹാസ്യവും ആയ തീരുമാനങ്ങൾക്ക് ഇട വരുത്തിയിട്ടുണ്ടെന്ന കാര്യവും മറന്നു കൂടാ. സ്വിഫ്ററിന്റെ (1667–1745) ''ഗളിവറുടെ സഞ്ചാരകഥകൾ'' ക്രൂരതയും അശ്ലീലവും നിറഞ്ഞതാണെന്നു പറഞ്ഞ് അയർലണ്ടിൽ 1776–ൽ നിരോധിക്കുകയുണ്ടായി. സർക്കാരിന്നു മാത്രമല്ല സദാചാര സംഹിതകൾക്ക് അതു വിരുദ്ധമാണെന്നായിരുന്നു വിധി കർത്താക്കളുടെ അഭിപ്രായം. ലോകത്തിലെ പ്രഗൽഭനായ ഒരു യക്ഷിക്കഥാകൃത്ത് എന്നു കരുതി വരുന്ന ഹാൻസ് ആൻഡേർസണന്റെ (1805–1875) ''അത്ഭുതകഥകൾ''ക്ക് റഷ്യയിലും അമേരിക്കയിലെ ഇല്ലിനോയിയിലും കിട്ടിയ സ്വീകരണം ഓർമ്മിക്കുക. നിക്കോളസ് ഒന്നാമന്റെ കാലത്ത് ആദ്യമായി റഷ്യയിൽ അതിന്നുണ്ടായ നിരോധനം നീങ്ങുവാൻ പതിന്നാലു കൊല്ലം പിടിച്ചു! എന്നാൽ 1935–ൽ പുതിയ റഷ്യൻ ഭരണാധികാരികൾ ''അത്ഭുത കഥകൾ'' വായിക്കുന്നത് നിരുത്സാഹപ്പെടുത്തി. രാജകുമാരന്മാരെയും കുമാരിമാരെയും കഥകളിൽ പ്രകീർത്തിക്കുന്നുണ്ടെന്നതാണ് അതിന്നു കാരണം. ഇല്ലിനോയിയിലെ ബുദ്ധിമാന്മാർ ഈ ബാലസാഹിത്യ കൃതി ''പ്രായം ചെന്നവർക്കു മാത്രം''—എന്ന മുദ്ര കുത്തി പ്രായമായവരുടെ ഗ്രന്ഥശാലകളിലേ അനുവദിച്ചിട്ടുള്ളു! ഇതുപോലെ വിചിത്രമായ മറെറാരു വിലക്ക് കാരോളിന്റെ (1832–1898) വിഖ്യാതമായ ''അത്ഭുതലോകത്തിൽ ആലിസിന്റെ അനുഭവങ്ങൾ'' എന്ന കൃതിയെ സംബന്ധിച്ചുള്ളതാണ്. ചൈനയിലെ ഹുണാൻ പ്രവിശ്യയിലെ ഗവർണ്ണർ, 1931–ൽ ഈ കൃതി നിരോധിച്ചപ്പോൾ കാരണം പറഞ്ഞത് ഇതാണ്—''ജന്തുക്കൾ മനുഷ്യന്റെ ഭാഷ ഉപയോഗിച്ചു കൂടാ. മനുഷ്യരേയും ജന്തുക്കളേയും ഒരേ നിരയിൽ നിർത്തുന്നത് അത്യന്തം അപകടകരമാണ്.''

## ശാസ്ത്രരംഗത്ത്

ശാസ്ത്രരംഗത്തിലെ കാര്യങ്ങളും മുമ്പു പറഞ്ഞിട്ടുള്ള വസ്തുതകളിൽ നിന്നു ഒട്ടും മെച്ചമല്ല. ലോകത്തെ മാററുന്നതിനു ഇത

(ശേഷം 84–ാം പേജിൽ)

വിജയമായിരുന്നു. ഒരു വിദൂരപൂർവ്വകാലത്തു് കുന്നുകളുടെ നാടായ സ്കോട്ട്ലൻഡിൽ നടന്നു എന്നു് ഷെയ്ക്സ്പിയർ സങ്കല്പിച്ച ഒരു സംഭവം അതിന്റെ അന്ധകാരമിശ്രിത അന്തരീക്ഷം ആവിഷ്കരിച്ചു കൊണ്ടു് മനുഷ്യ മഹത്വാകാംക്ഷയുടെ അമ്പരപ്പിക്കുന്ന ഗതിവിഗതികളുടെ സ്ഥായിയായ രസം ചോർന്നു പോകാതെ ചിത്രീകരിക്കാൻ സാധിച്ചത് ഒരു വിജയം തന്നെയാണ്.

ഓരോ കോളേജിലും ഒരു ഷെയ്ക്സ്പീരിയൻ നടനസമിതി ഉണ്ടാകുന്നതു് ഒരു സാംസ്കാരികനവോത്ഥാനത്തെ കുറിക്കുകയാകും. പഴയ കഥാപാത്രങ്ങളെ പ്രത്യേകിച്ച് ഷെയ്ക്സ്പീയറിന്റെ കഥാപാത്രങ്ങളെ ചിത്രീകരിക്കുമ്പോൾ ഒരു അഭിനേതാവിന്റെ ആത്മാവിന്റെ അഗാധതലങ്ങൾ കലങ്ങിമറിയുന്നു. ബർക്ക്മാൻസ്കാരുടെ മാക്ബത്തു് ഒരു ധീരമായ കാൽവയ്പാണ്.

---

## അപകടം, അശ്ലീലം

(9-ാം പേജിൽ നിന്നു തുടർച്ച)

വരുത്തിയ സത്യങ്ങൾ പ്രതിപാദിക്കുന്ന വിശിഷ്ട കൃതികൾ പലതും നിരോധനത്തിനും അവഹേളനത്തിനും പാത്രമായിട്ടുള്ളവയാണ്. കോപ്പർ നിക്കസിന്റെ (1473–1543) അനുഭവം മുതൽ ഇങ്ങോട്ട് ദീർഘമായ ഒരു പട്ടിക തയ്യാറാക്കാവുന്നതാണ്. പ്രാബല്യത്തിലിരുന്ന ടോളമിയുടെ പ്രപഞ്ചസംവിധാനസിദ്ധാന്തങ്ങളെ നിരാകരിക്കുന്ന ആശയം ശക്തിയുക്തമായി ആവിഷ്കരിച്ചത് കോപ്പർ നിക്കസ് ആയിരുന്നല്ലോ. കോപ്പർ നിക്കസ് വരുത്തിയ വിപ്ലവം പ്രപഞ്ചത്തിന്റെ കേന്ദ്രം ഭൂമിയാണെന്ന പഴയ പ്രമാണങ്ങളെ ഇടിച്ചു നിരത്തി. ഭൂമിയും മറ്റു ഗ്രഹങ്ങളും സൂര്യനു ചുറ്റുമാണ് സഞ്ചരിക്കുന്നതെന്നു് വിശ്വസിക്കുവാനോ ആ വിശ്വാസം പ്രചരിപ്പിക്കുവാനോ പാടില്ലെന്നു് ഗലിലിയോയെ മാർപാപ്പാ പാൾ നാലാമൻ കർശനമായി വിലക്കി. എങ്കിലും ഗലിലിയോ സ്വന്തം അഭിപ്രായങ്ങൾ ക്രോഡീകരിച്ച് ഒരു ഗ്രന്ഥം (Dialogo) 1632-ൽ പ്രസിദ്ധപ്പെടുത്തി. അത് അർബൻ എട്ടാമൻ നിരോധിച്ചു. ഗ്രന്ഥകർത്താവിനെ വിസ്തരിച്ച് അടിശിക്ഷയ്ക്കും തടങ്കലിനും വിധിച്ചു. എഴുപതു വയസ്സ് പ്രായംചെന്ന ഗലീലിയോ ചാക്കുകൊണ്ടുള്ള കുപ്പായമിട്ട്, മുട്ടുകുത്തി നിന്നു് സ്വന്തം വിശ്വാസങ്ങളെ പരസ്യമായി തള്ളിപ്പറയണമെന്നവർ ആവശ്യപ്പെട്ടു. ശാസനാവിധേയനായി അതൊക്കെ ചെയ്ത ശേഷം, മുട്ടിൽ നിന്നു് എഴുന്നേൽക്കുമ്പോൾ, ധീരനായ ശാസ്ത്രജ്ഞൻ പിറുപിറുക്കുന്നത് അടുത്തു നിന്നവർ കേട്ടു—''എങ്കിലും സൂര്യനു ചുറ്റും തന്നെ ഭൂമി സഞ്ചരിക്കും''. പാപപരിഹാരമായി അദ്ദേഹം മൂന്നു കൊല്ലം തുടരെ, വാരംതോറും ഏഴു പ്രായശ്ചിത്ത സങ്കീർത്തനങ്ങൾ ഉരുവിടേണ്ടതാണെന്നും ശാസനയുണ്ടായി. എന്നിട്ടും അടുത്തുള്ളവരോട് വൃദ്ധനായ ഗലീലിയോ പറഞ്ഞത് ഇതാണ്—''എങ്ങിനെ സ്വർഗ്ഗത്തിൽ പോകണമെന്ന കാര്യം ധരിപ്പിക്കുന്ന വസ്തുതകളാണ് വിശുദ്ധവേദപുസ്തകത്തിൽ ഉള്ളത്. അല്ലാതെ ജ്യോതിസ്സുകൾ എങ്ങിനെ ചലിക്കുന്നു എന്നുള്ളതല്ല.''

വളരെ കോളിളക്കങ്ങൾ എല്ലാ രംഗങ്ങളിലും സൃഷ്ടിക്കുവാൻ ഇടവരുത്തിയ മറ്റൊരു ശാസ്ത്രജ്ഞനാണല്ലോ ഡാർവ്വിൻ. ''ഭിന്നജാതികളുടെ ഉല്പത്തി'' 1859-ൽ പ്രസിദ്ധപ്പെടുത്തിയതോടെയാണല്ലോ വിവാദങ്ങൾ ആരംഭിച്ചതു്. എവിടെയെല്ലാം എന്തൊക്കെ കോലാഹലങ്ങൾ നടന്നു എന്നുള്ളതു് ഇവിടെ വിവരിക്കേണ്ട ആവശ്യമില്ല. അതു ലോകചരിത്രത്തിലെ മുഖ്യമായ സംഭവങ്ങളായിത്തീർന്നു കഴിഞ്ഞിട്ടുണ്ട്. ബഹുജനങ്ങളിൽ ഇത്രയേറെ വിശ്വാസത്തകർച്ച ഉളവാക്കിയിട്ടുള്ള ശാസ്ത്രകൃതികൾ അധികം പറയാനുമില്ല. കേംബ്രിഡ്ജിലെ ട്രിനിറ്റി കോളേജിലെ പൂർവ്വവിദ്യാർത്ഥിയായ ഡാർവ്വിൻ വിരചിച്ച ''ഭിന്നജാതികളുടെ ഉല്പത്തി'', ആ കോളേജിലെ ഗ്രന്ഥശേഖരത്തിൽ ഉൾപ്പെടുത്തുവാൻ അവിടത്തെ അധികാരികൾ വിസമ്മതിച്ചു. അമേരിക്കയിലെ ടെനിസിയിലെ ഒരു ഹൈസ്കൂളിൽ ഡാർവ്വിന്റെ പരിണാമവാദം പഠിപ്പിച്ച ഒരു അദ്ധ്യാപകനു് നൂറു ഡോളർ പിഴയും കേസു ചിലവും കൊടുക്കേണ്ടിവന്നു! ഇന്നും അമേരിക്കയിലെ ചില സംസ്ഥാനങ്ങളിലുള്ള വിദ്യാലയങ്ങളിൽ ഡാർവ്വിന്റെ പരിണാമവാദത്തെക്കുറിച്ച് പഠിപ്പിക്കുവാൻ പാടില്ലെന്നാണ് കേൾവി.

ഇന്നു് അഖിലലോകാടിസ്ഥാനത്തിൽ നേരിടുന്ന ഒരു മഹാപ്രശ്നമാണല്ലോ ജനസംഖ്യാനിയന്ത്രണം. കുടുംബാസൂത്രണപദ്ധതികൾക്ക് എത്ര പണമാണ് ചിലവഴിച്ചു വരുന്നതു്. സന്താനനിയന്ത്രണത്തെക്കുറിച്ച് സംസാരിക്കുന്നതു് അശ്ലീലമാണെന്നു് കരുതിവന്ന കാലം വളരെ പണ്ടല്ല! അതിന്റെ ശാസ്ത്രീയവശങ്ങൾ പ്രചരിപ്പിക്കുവാൻ തയ്യാറായവരുടെ അനുഭവങ്ങൾ എന്തൊക്കെയായിരുന്നു! മേരി സ്റ്റോപ്സിന്റെ (Marie C. Stopes–1880–1958) കാര്യം എടുക്കുക. അവർ രചിച്ച 'വൈസ് പാരന്റ് ഹുഡ്'' എന്ന പുസ്തകം പ്രസിദ്ധപ്പെടുത്തിയപ്പോൾ അതു കേസിനു് ഇടവരുത്തി. കാനഡയിൽ നിരോധിച്ച അതേ കൊല്ലം മാരിയഡ് ലൌ എന്ന പുസ്തകത്തിന്റെ 700,000 പ്രതികൾ ഇംഗ്ലണ്ടിൽ, വിറ്റഴിഞ്ഞു. ന്യൂയോർക്ക് സംസ്ഥാനത്തിൽ 1921ൽ അതിന്റെ ഒരു പ്രതി വിറ്റതിനു ഒരു ഡോക്ടർ ശിക്ഷാവിധേയനായി. എന്നാൽ എട്ടു കൊല്ലം കഴിഞ്ഞപ്പോൾ അവിടെ പ്രസ്തുത കൃതിയുടെ വില്പന ഒരു ദശലക്ഷത്തിലധികമായി! സ്റ്റോപ്സിന്റെ എല്ലാ പുസ്തകങ്ങളും 1953 മുതൽ അയർലണ്ടിൽ നിരോധിച്ചിരിക്കയാണ്.

കുടുംബാസൂത്രണമെന്ന ആശയം പ്രചരിപ്പിക്കുന്നതിനു് മികച്ച സംഭാവനകൾ നൽകിയ മറ്റൊരാളിനു് ഉണ്ടായ അനുഭവം കൂടി ഇവിടെ പറയട്ടെ. ''കുടുംബപരിമിതി'' (Family Limitation) എന്ന കൃതി രചിച്ച സാൻഗർ (Margaret Sanger) അതു പ്രസിദ്ധപ്പെടുത്തിയപ്പോൾ കോടതി കയറേണ്ടിവന്നു. ''സർക്കാറിന്റെ നിയമത്തിനു മാത്രമല്ല, ദൈവനിയമത്തിനും വിരുദ്ധം''—എന്നുണ്ടായ വിധിമൂലം അവർ ജയിലിൽ പോയി. അവർ രചിച്ച ജനനനിയന്ത്രണത്തെപ്പറ്റിയുള്ള ലഘുലേഖ, അവരുടെ ഭർത്താവ് വിതരണം നടത്തി. അതിനു് അദ്ദേഹവും നാല്പതു ദിവസം ജയിലിൽ കഴിയേണ്ടിവന്നു! സാൻഗറുടെ കൃതികൾ നിരോധിച്ചിട്ടുള്ള രാജ്യങ്ങളുടെ പട്ടികയിൽ, അയർലണ്ടും ഇറ്റലിയും, യൂഗോസ്ലാവ്യയും കാണുന്നുണ്ട്. 1950-ൽ അവർക്കു ജപ്പാൻ സന്ദർശിക്കുന്നതിനു് ജനറൽ മക് ആർതർ അനുമതി നിഷേധിക്കുകയുണ്ടായി!

സമൂഹത്തിന്റെയും സർക്കാറിന്റെയും അംഗീകൃതങ്ങളായ മാനദണ്ഡങ്ങളിൽ ഒതുങ്ങാത്ത പുതിയ കൃതികൾ നിരോധിക്കുക എന്ന നയമാണ് എന്നും അധികാരികൾ സ്വീകരിച്ചിട്ടുള്ളത്. സ്വകാര്യജീവിതത്തിൽ വൃത്തികേടുകൾ ചെയ്യുന്നവരോടല്ല, അവയെ ചൂണ്ടിക്കാണിക്കുന്നവരോടാണ്, സദാചാരനെടുങ്കോട്ടകൾ പരിരക്ഷിക്കുന്നവർക്കു്, വൈരാഗ്യം. എന്നാൽ എന്നും എല്ലാവരും അംഗീകൃതമാനദണ്ഡങ്ങളെ മാനിച്ചു ജീവിച്ചിരുന്നില്ലെന്നുള്ളതാണ് ആശ്വാസകരമായ ഭാഗ്യം. യാഥാസ്ഥിതികരെ ഭയന്നു് പുതിയ പ്രമാണങ്ങൾ അവതരിപ്പിക്കുവാൻ ശാസ്ത്രകാരന്മാർ മടിക്കാറില്ലെന്നുള്ളതാണ് മറ്റൊരു ഭാഗ്യം. ഇതു രണ്ടും നിലനിൽക്കുന്നിടത്തോളം കാലം മനുഷ്യന്റെ ഭാവിയെക്കുറിച്ച് ആശങ്കിക്കേണ്ട ആവശ്യം ഉണ്ടാകുന്നതല്ല.

പ്രകൃതിനിയമങ്ങളെക്കുറിച്ചുള്ള അറിവും ചുറ്റുപാടിനെ സംബന്ധിച്ചുള്ള ബോധവും വസ്തുനിഷ്ഠമായ ചിന്തയിലുള്ള താല്പര്യവും കമ്മിയായിരുന്ന കാലത്തു് ദൈവദൂഷണവും സന്മാർഗ്ഗഭ്രംശവും ഭയങ്കര പാപങ്ങളായി പരിണമിച്ചു. അവയുടെ പേരിൽ കുറ്റാരോപണം നടത്തി നവീനചിന്തകളെ തടസ്സപ്പെടുത്തി. ദൈവത്തിനേയും സന്മാർഗ്ഗത്തേയും ചൊല്ലി വ്യാകുലപ്പെടുന്നതിൽ അർത്ഥമില്ലെന്ന ബോധം വളരുകയാണ്. സിംഹാസനങ്ങൾ തകരുകയും ജനാധിപത്യമര്യാദകൾ കൂടുതൽ ഉറയ്ക്കുകയും ചെയ്തു തുടങ്ങിയപ്പോൾ സമൂഹസംരക്ഷണത്തിന്റെ പേരിലായി, പുതിയ ആശയങ്ങൾക്കെതിരായ സമരം. സാമൂഹ്യവിരുദ്ധമെന്നും രാജ്യദ്രോഹമെന്നും മുദ്രയടിച്ചാണ് പുസ്തകങ്ങൾ നിയന്ത്രിക്കുവാൻ എവിടെയും വ്യഗ്രത കാണിക്കുന്നതു്.

അന്യരെക്കുറിച്ച് ആകാംക്ഷ പ്രദർശിപ്പിക്കുന്നവരാണ് എല്ലാക്കാലത്തും ആശയനിയന്ത്രണത്തിനു വാദിക്കുന്നതു്. ഏകാധിപത്യത്തിന്റെ ആദ്യത്തെ പടി അവർ പടുക്കുന്നു. അന്യർക്കുവേണ്ടതു് എന്തെന്നു നിശ്ചയിക്കാനും അതിനെച്ചൊല്ലി തന്നിഷ്ടം നടത്താനും എന്നും അവർ തയ്യാറായിട്ടുമുണ്ട്. ഒരു വ്യക്തിയുടെ ഏകാധിപത്യമായാലും ഒരു കക്ഷിയുടെ ആധിപത്യമായാലും, നടപടിക്രമങ്ങൾ ഒന്നുപോലെ തന്നെ. അയൽക്കാരനെ വിശ്വസിക്കാനുള്ള വിസമ്മതം രണ്ടിലും പ്രകടമാണ്. ബഹുജനത്തിന്റെ പേരിലല്ലാതെ അവർ ഒന്നും ചെയ്യാറില്ലെന്നുള്ളതാണ് വിനോദത്തിനു വക നൽകുന്നതു്! ഒരു ഗ്രന്ഥം നിരോധിക്കുമ്പോൾ, അങ്ങിനെ ചെയ്യുന്നതു് ബഹുജനരക്ഷയ്ക്കാണെന്നാണ് പ്രഖ്യാപിക്കുക. എന്നാൽ എല്ലാ കാലത്തും വിധികർത്താക്കൾക്കാണ്, തെറ്റു പിണഞ്ഞിട്ടുള്ളതെന്നാണ് ഇന്നു വരെയുള്ള അനുഭവം. ഈ അനുഭവങ്ങളിൽ നിന്നു് മനുഷ്യർ എന്തെങ്കിലും ഗുണപാഠം നേടിയിട്ടുണ്ടോ എന്നുള്ളതു് മറ്റൊരു കാര്യമാണ്!

---